# ശ്രീ ഭക്താനന്ദ
# തീർത്ഥപാദ സ്വാമികൾ

## ലഘുജീവചരിത്രം



70-ാമത്തെ വയസ്സിൽ

പരമഭട്ടാര ഗുരുകുലം ഗ്രന്ഥാവലി No. 3

# ശ്രീ ഭക്താനന്ദ ചരിതം

(സംഗ്രഹം)

പ്രസാധകർ:
പരമഭട്ടാര ഗുരുകുലാശ്രമം
ശ്രീരാമാനന്ദനഗർ, വടയമ്പാടി P. O.
Pin 682 308

ഒന്നാംപതിപ്പ്: കോപ്പി 500

അച്ചടി:
പരമഭട്ടാര ഗുരുകുലം പ്രസ്സ്
ശ്രീരാമാനന്ദനഗർ, വടയമ്പാടി P. O.



വില: 3 രൂപ

# അപേക്ഷ

ശ്രീഭക്താനന്ദ ഗുരുദേവന്റെ ജന്മശതാബ്ദി ആഘോഷങ്ങളുടെ ആരംഭത്തിൽ തന്നെ തൃപ്പാദങ്ങളുടെ ഒരു ലഘു ജീവചരിത്രം പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചതിൽ അതീവ കൃതാർത്ഥതയുണ്ട്. അദ്ദേഹത്തിന്റെ 101-ാം ജന്മദിനത്തിൽ ഒരു സമ്പൂർണ്ണ ജീവചരിത്രം തന്നെ പ്രസിദ്ധപ്പെടുത്തണമെന്നാണ് ആഗ്രഹം. അതിന്റെ സഹായാർത്ഥം, പ്രസ്തുത ജീവചരിത്രത്തിൽ ഉൾപ്പെടുത്തേണ്ട കൂടുതൽ വിവരങ്ങൾ, അവരവരുടെ അറിവിലും അനുഭവത്തിലും ഉള്ളവ എഴുതി അയച്ചു തരണമെന്നപേക്ഷിക്കുന്നു. അങ്ങനെ ഗുരുദേവന്റെ അത്ഭുതങ്ങളും അപാരങ്ങളുമായ മഹിമകളെ ജനസാമാന്യത്തിന് ബോദ്ധ്യപ്പെടുത്തിക്കൊടുക്കുവാൻ സംഗതിയാകട്ടെ എന്ന് പ്രാർത്ഥിച്ചു കൊള്ളുന്നു.

വടയമ്പാടി, P.O.
Pin 682308
21–2–1984

ഭാഗ്യാനന്ദസ്വാമികൾ

''ഉണരുവിനുണരുവിൻ! ഗുരുകുലമുയർത്തുവാൻ,
ഉണരുവിനണരെന്റെ ഗുരുഭക്തരേ!
മഹത്ഗുരുവുണർത്തുന്നു, പ്രിയശിഷ്യരാങ്ങുന്നു.
മനുകുലത്തിനിന്നിത്ര മഹിമയാണോ?
മഹാജനം സേവിക്കുന്ന മഹത്ഗുരുവരുളിയ
മഹദ്വാക്യമെല്ലാവരുമനുഷ്ഠിക്കണേ!
ഉണരുവിനുണരുവിൻ! ഗുരുകുലമുയർത്തുവാൻ,
ഉണരുവിനണരെന്റെ ഗുരുഭക്തരേ!
ജയ ഗുരുവരൻ ജയയതിവരൻ
ജയ ജയ ശിവം ഭവതു മംഗളം.

ശ്രീ. ഭക്താനന്ദഗുരുദേവൻ

ഓം

**പരമഭട്ടാരക ശ്രീ ഭക്താനന്ദ സ്വരൂപായ**
**പരബ്രഹ്മണേ നമഃ**

# ശ്രീ ഭക്താനന്ദ ചരിതം

**(സംഗ്രഹം)**

കുന്നത്തുനാട്ട താലൂക്കിൽ ചെമ്മനാട്ട പകുതിയിൽ വെങ്കിടകരയിൽ പുലവത്തിൽഭവനം 'കത്താവ്' എന്നു് സ്ഥാനപ്പേരുള്ള നായർ പ്രഭുക്കന്മാരുടേതായിരുന്നു. ജാതിയിൽ പ്രഭുപദവി ഉണ്ടായിരുന്നുവെങ്കിലും ആ കുടുംബം സാമ്പത്തികമായി അടുത്ത കാലങ്ങളിൽ വലിയ പ്രാഭവം ഉള്ളവരായിരുന്നില്ല. അടുത്തുള്ള കിഴക്കംഭാഗത്തു മനയ്ക്കലെ സേവകരായിട്ടാണു് അവിടത്തെ സ്ത്രീപുരുഷന്മാർ അന്നു് ജീവിതം നയിച്ചുകൊണ്ടിരുന്നതു്.

കിഴക്കംഭാഗത്തു മനയ്ക്കു്, ആഴ്വാഞ്ചേരി തമ്പ്രാക്കൾക്കു തുല്യം സ്ഥാനമാനങ്ങളും ധനാഢ്യതയും ഉണ്ടായിരുന്നു. അവിടെ വളരെ തപശ്ശക്തിയുള്ള ബ്രാഹ്മണർ പൂർവ്വകാലത്തു് ഉണ്ടായിരുന്നതായി കേംവിയുണ്ടു്. ഒരു ഈശ്വരഭക്തനായ കിഴക്കംഭാഗത്തു മനയ്ക്കൽ ഗോദൻപുരുഷോത്തമൻനമ്പൂതിരിപ്പാടിന്റെ ധർമ്മപത്നീപദം അലങ്കരിച്ചിരുന്നതു് പുലവത്തിൽ കുഞ്ചികുഞ്ഞമ്മയാണു്.

ജന്മവാസനയാലും ബ്രാഹ്മണ സംസർഗ്ഗത്താലും കുഞ്ചികുഞ്ഞമ്മ ഒരു ഉത്തമ ഭക്തയായി ജീവിതം നയിച്ചു. വൈയ്ക്കത്തപ്പനെ ഇഷ്ടദേവനായി അവർ ആരാധിച്ചും വിശ്വസിച്ചും വന്നു. ഗർഭിണിയായ

കുഞ്ചികുഞ്ഞമ്മ വൈയ്ക്കത്തപ്പനെ ദർശിക്കാൻ തിരുനടയ്ക്കൽ ചെന്നു നിന്നപ്പോഠം, തനിക്കു ഈശ്വരഭക്തനായ ഒരു ആൺകുട്ടിയുണ്ടാകണമെന്നു് പ്രാർത്ഥിക്കയും തൻെറ കണ്ഠത്തിൽ കിടന്ന സ്വർണ്ണം കെട്ടിയ രുദ്രാക്ഷം വഴിപാടായി സമർപ്പിക്കുകയും ചെയ്തു. കരുണാനിധിയായ വൈയ്ക്കത്തപ്പൻെറ അനുഗ്രഹഫലമെന്നോണം 1060—ാം മാണ്ടു് കുംഭമാസം 22—ാം തീയതി ചിത്തിര നക്ഷത്രം ഇടവലഗ്നത്തിൽ പരിവ്രാജക യോഗത്തോടെ ഒരു പുത്രൻ ഭൂജാതനായി.




ജോതിശ്ശാസ്ത്രനിപുണയായ മനയ്ക്കലെ വലിയ തമ്പുരാട്ടി, കുട്ടിക്കു് അംഗഭംഗം വല്ലതുമുണ്ടോ എന്നു് പ്രത്യേകം അന്വേഷിച്ചു. കൈവിരലുകഠക്കുണ്ടായിരുന്ന വ്യത്യാസം അറിഞ്ഞു് കുട്ടി ദീർഘായുസ്സും ചക്രവർത്തി തുല്യപദവികളും ഉള്ളവനായിത്തീരുമെന്നു് പ്രവചിച്ചു. ആ കുട്ടിക്കു് കേശവൻ എന്നു് നാമവും തമ്പുരാട്ടി തന്നെ നിശ്ചയിച്ചു.

കുട്ടിക്കാലത്തു തന്നെ കേശവൻ തമ്പുരാട്ടിയുടെ വാൽസല്യത്തിനു് പാത്രമായി. തമ്പുരാട്ടിയുടെ നിബ്ബ

ന്ധപ്രകാരം കുട്ടി മനസ്സൽ തന്നെ മിക്കവാറും താമസിച്ച് വളർന്നു. ഏതാനും മാസം മാത്രം പ്രായക്കൂടുതലുള്ള ഒരു ഉണ്ണിയും കൂട്ടുകാരനായി മനസ്സൽ ഉണ്ടായിരുന്നു. അച്ഛൻ ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്നു് സ്നാനത്തിന്നു് പോകുമ്പോൾ മകനേയും കൂട്ടത്തിൽ കൊണ്ടുപോയി കുളിപ്പിച്ച് ക്ഷേത്രത്തിൽ ഇരുത്തും. അദ്ദേഹം ജപനമസ്കാരാദി നിത്യാനുഷ്ഠാനങ്ങൾ കഴിഞ്ഞു് പുറത്തുവരുമ്പോൾ, മകൻ ആൽത്തറയിൽ ധ്യാനനിഷ്ഠനായിരിക്കുന്നതു് പലപ്പോഴും കാണാൻ സാധിച്ചിരുന്നു. ബ്രഹ്മനിഷ്ഠനായ പിതാവിന്റെ മാതൃകയെ അനുകരിച്ച് തന്റെ ജന്മവാസന വളർത്താൻ ആ ബാലനു് സൌകര്യം ലഭിച്ചു വന്നു. എന്നാൽ കുടുംബത്തിലെ വിപരീത സാഹചര്യങ്ങൾമൂലം എഴുത്തുപള്ളിയിലെ പ്രാഥമിക വിദ്യാഭ്യാസം മാത്രം സമ്പാദിക്കാനേ ആ കുട്ടിക്കു് കഴിഞ്ഞുള്ളു.

മിക്കവാറും മനസ്സൽ തന്നെ താമസിച്ചു വന്ന കുട്ടി ജോലി ചെയ്തു് പരിചയിക്കുന്നതിന്നു് അമ്മയെപ്പോലെ തന്നെ അമ്മത്തമ്പുരാട്ടിയും ശ്രദ്ധിച്ചു. ഗൃഹാന്തർഭാഗങ്ങളെല്ലാം ശുചിയാക്കി സൂക്ഷിക്കുന്നതിനാണു് ബാലനെ പ്രത്യേകം ചുമതലപ്പെടുത്തിയതു്. കുട്ടി മനസ്സൽ തന്നെ താമസിക്കുവാൻ സമ്മതിച്ചതിനു് പാരിതോഷികമായി മാസം അഞ്ചുപറ നെല്ലു വീതം പുലവത്തിലേക്കു് കൊടുത്തുകൊണ്ടുമിരുന്നു. അല്പം പ്രായമായപ്പോൾ മനസ്സലെ പശുപരിപാലനം ബാലന്റെ ചുമതലയായി.

രാവിലെ കാലികളുമൊരുമിച്ചു പുറത്തു പോകുന്ന ബാലൻ തിരിച്ചെത്തുന്നതു് വളരെ വൈകിയും മററുമായിരുന്നു. ഒരു ദിവസം കന്നുകാലികളുടെ കൂട്ടത്തിൽ വൈകുന്നേരം കുട്ടി തിരിച്ചെത്തിയില്ല. രാത്രിയായിട്ടും

കണ്ടില്ല. പിറേറന്ന രാവിലെ മുതൽ അന്വേഷണമായി. കന്നുകാലികഠം മേയുവാൻ പോകുന്ന ആ മലകളിൽ അന്നു് വന്യമൃഗങ്ങളും ഉണ്ടായിരുന്നു. ആഠം ഏതുവിധ മെങ്കിലും നഷ്ടപ്പെട്ടുപോയിരിക്കുമെന്നു് വിചാരിച്ചു് എല്ലാവരും ദുഃഖിച്ചു. ഏഴാം ദിവസം മനസ്സിലെ പൂജാദി കഠംക്കു് പൂവു് പറിക്കാൻ മലയിൽ പോയ ഒരു സ്ത്രീ, പൂവു് പറിച്ചുകൊണ്ടു് നടക്കുമ്പോഠം ഒരു വള്ളിക്കുടിലി നകത്തു് നിശ്ചലനായിരിക്കുന്ന ബാലനെ കണ്ടു. ഭയ വിഹ്വലയായ സ്ത്രീ മനയ്ക്കൽ പോയി വിവരമറി യിച്ചു. അച്ഛൻതമ്പുരാൻ തന്നെ കാട്ടിലെത്തി മകനെ ധ്യാനനിഷ്ഠയിൽ നിന്നുണർത്തി കൂട്ടിക്കൊണ്ടു പോകേണ്ടിവന്നു. അതിനുശേഷം ബാലനെ ആ ജോലി യിൽ നിന്നു മാററി മനയ്ക്കൽ നിന്നുകൊണ്ടുതന്നെ കൃഷിജോലികഠം ചെയ്യാൻ ചുമതലപ്പെടുത്തി.

പുതുതായി ഏർപ്പെട്ട ജോലിയും, പ്രായത്തിൽ കവിഞ്ഞ സാമർത്ഥ്യത്തോടെ ബാലൻ നിർവ്വഹിച്ചു വന്നു. കൃഷിക്കു ഭാഗ്യമുണ്ടെന്നു് പലരും ബാലനെ പുകഴ്ത്തുവാൻ തുടങ്ങി. ധാരാളം പശുക്കളേയും കാള കളെയും വളർത്തി കൃഷി അഭിവൃദ്ധിപ്പെടുത്തുവാൻ ഭരണ ക്കാരെ പ്രേരിപ്പിക്കുന്നതിനു് ബാലനു് സാധിച്ചു. ബാലൻെറ ചുമതലയിൽ മനസ്സൽ നിന്നും നേരിട്ടു നിലംകൃഷിയും ആരംഭിച്ചു. വേലക്കാരും നാട്ടുകാരും കൂടുതൽ പരിചിതരും സ്നേഹിതരും ആയിത്തുടങ്ങി. നാട്ടിലെ സാധുക്കളായ വേലക്കാർക്കും അവരുടെ കുട്ടി കഠംക്കും ധാരാളം ജോലി കൊടുക്കുന്നതിനും അവരുടെ സാമൂഹ്യസ്ഥിതി മെച്ചപ്പെടുത്തുന്നതിനും കൂടി ശ്രദ്ധി ക്കാൻ അക്കാലത്തു് ആ ചെറുപ്പക്കാരൻ ഉത്സുകനായി രുന്നു. വേലക്കാർ ആരെങ്കിലും രോഗിയാണെന്നറി ഞ്ഞാൽ അവരുടെ ചെററപ്പുരയിലെത്തി ശുശ്രൂഷിച്ചു

സുഖപ്പെടുത്തുന്നതിനും അവക്ക് പട്ടിണിവരാതിരിക്കാനും പ്രത്യേകം ശ്രദ്ധപതിപ്പിച്ചു. അവരുടെയെല്ലാം സ്നേഹവിശ്വാസബഹുമാനാദരവുകൾ ആ യുവാവു് സമ്പാദിച്ചു.

അക്കാലത്തു് കൂട്ടുകാരനായ ഗോദൻതമ്പുരാന്റ് വിവാഹം നിശ്ചയിച്ചു. ബ്രാഹ്മണർ വധൂഗൃഹത്തിൽ പോയി വിവാഹം ചെയ്താൽ 'കുടിവയ്പ്' വരെ വധൂഗൃഹത്തിൽ തന്നെ താമസിക്കണമെന്നുള്ളതു് അവരുടെ ആചാരമാണു്. വല്ലപ്പുഴമനയ്ക്കൽ പോയി വിവാഹം ചെയ്ത ഗോദൻതമ്പുരാൻ ഒരുകൊല്ലം കഴിഞ്ഞാണു് കുടിവയ്പോടുകൂടി മനയ്ക്കൽ തിരിച്ചെത്തിയതു്.

അത്രയും കാലം കൂട്ടുകാരനായ കേശവൻ കർത്താവും തമ്പുരാന്റെ സേവകനായി വല്ലപ്പുഴ മനയ്ക്കൽ താമസിക്കുവാൻ നിയോഗിക്കപ്പെട്ടു. ആ വാസം വെറും സേവകഭാവത്തിലായിരുന്നെങ്കിലും പ്രത്യേക സാമർത്ഥ്യം മൂലം മനയ്ക്കലും നാട്ടിലും ഉള്ള പലരുടേയും വിശ്വാസവും പ്രീതിയും ആർജ്ജിച്ചു. അന്നു് കച്ചകെട്ടി കളരിപ്പയററും ആയുധാഭ്യാസവും ശീലിക്കുവാൻ യുവാവിനു് സൌകര്യം ഉണ്ടായി. ബ്രാഹ്മണരുമായുണ്ടായ സഹവാസം മൂലം മതപരമായി പല തത്വങ്ങളും പഠിക്കുവാൻ ലഭിച്ച സൌകര്യം നഷ്ടപ്പെടുത്തിയില്ല. ജന്മവാസനയാലുള്ള ധർമ്മനിഷ്ഠകൾക്കും അനുഷ്ഠാനങ്ങൾക്കും ഒട്ടും കുറവു സംഭവിക്കാതെയും കഴിഞ്ഞു. അവയ്ക്കെല്ലാം ബ്രാഹ്മണരുടെ മാർഗ്ഗോപദേശങ്ങളും ലഭിച്ചുകൊണ്ടിരുന്നു.

വല്ലപ്പുഴ മനയ്ക്കൽനിന്നും തിരിച്ചെത്തിയശേഷം ഇളമുറക്കാരനെങ്കിലും ഗോദൻ തമ്പുരാൻ മനയ്ക്കലെ ഭരണക്കാരനായി. അദ്ദേഹം തന്റെ വിശ്വസ്ത സഖാവായ കേശവൻകർത്താവിനെ കൃഷികാര്യസ്ഥനായി

നിയമിച്ചും യുവാവായ കാര്യസ്ഥൻ പ്രദർശിപ്പിച്ച സഹജീവി സ്നേഹാദി വിശിഷ്ട ഗുണങ്ങളാൽ സമവയസ്കരായ നാട്ടുകാരുടെയും പ്രീതിക്കു പാത്രമായി. ക്രമേണ നാട്ടിലെ ചെറുപ്പക്കാരുടെ നേതാവായിത്തീന്നു. വെങ്കിടദേശത്തു് കേശവൻകർത്താവു് യജമാനൻെറ അറിവും അനുവാദവും കൂടാതെ യാതൊരു പൊതു കാര്യങ്ങളും നടക്കുകയില്ലെന്നുള്ള അവസ്ഥയിലേക്കു് ഉയർന്നു. തൃപ്പൂണിത്തുറ കോവിലകങ്ങളിലെ ചില തമ്പുരാക്കന്മാർപോലും സ്നേഹിതരായി. പത്തു വിരലിലും പൊൻമോതിരവും സ്വർണ്ണാഭരണങ്ങളും വിശിഷ്ട വസ്ത്രങ്ങളും അണിഞ്ഞ ഒരു യുവജീവിതമാണു് അന്നു അദ്ദേഹം നയിച്ചിരുന്നതു്. 'അഹങ്കാരി കൊലകൊമ്പബലശാലി കേശവൻകർത്താവു് യജമാനനായി' അന്നു നയിച്ച അഹങ്കാര ജീവിതത്തെപ്പററി ഉണ്ടായ പശ്ചാത്താപം, പിന്നീടു് ആദ്ധ്യാത്മിക ജീവിതരംഗത്തു് പലപ്പോഴും ഭക്തജനങ്ങളോടു് ഗുരുദേവൻ വിളിച്ചു പറഞ്ഞിട്ടുണ്ടു്.

ബാഹ്യവൃത്തികൾ ഈ രീതിയിൽ നയിക്കപ്പെട്ടപ്പോഴും യുവാവു് ആത്മനിഷ്ഠകൾ ശ്രദ്ധാപൂർവ്വം നടത്തിക്കൊണ്ടിരുന്നു. ബ്രാഹ്മമുഹൂർത്തത്തിൽ തന്നെ ഉണർന്നു് സ്നാനാദികൾ കഴിഞ്ഞു് മനയ്ക്കലെ ക്ഷേത്രത്തിലിരുന്നു് ഈശ്വരഭജനം ചെയ്യുക ഒരു നിഷ്ഠയായി സ്വീകരിച്ചു. കിടക്കുവാൻ രാത്രി വളരെ വൈകിപ്പോയാലും, അന്യസ്ഥലത്തു കിടന്നുറങ്ങേണ്ടി വന്നാലും, പ്രഭാതത്തിൽ മനയ്ക്കലെ ക്ഷേത്രത്തിലെത്തണമെന്നു് വളരെ നിബ്ബന്ധമായിരുന്നു. ഈ വക കാര്യങ്ങൾക്കു് കൂടുതൽ സൌകര്യം ലഭിക്കത്തക്ക വിധം മനയ്ക്കലെ വക സ്ഥലത്തു് തന്നെ തനിക്കു താമസിക്കുവാൻ സാമാന്യം ഭേദപ്പെട്ട ഒരു കെട്ടിടം നിർ

മ്മിച്ചു. അമ്മയോടു കൂടി അങ്ങോട്ടു താമസം മാററുകയും ചെയ്തു. അങ്ങനെയുണ്ടായ കെട്ടിടമാണ് ഇന്ന് പാലക്കോട്ടാശ്രമത്തിലെ 'പൂർവ്വാശ്രമമഠം'.

മനയ്ക്കലെ കൃഷികാര്യസ്ഥനായും നാട്ടുപ്രമാണിയായും കഴിയുമ്പോൾ നാടൻപന്തുകളി മുതലായ വിനോദങ്ങളിലും കൂട്ടുകാരോടൊപ്പം ഉത്സാഹം കാണിച്ചിട്ടുണ്ട്. ഒരിക്കൽ പുത്തൻകാവ് മൈതാനത്ത് പന്തു കളിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ കാഷായ വസ്ത്രധാരിയായ ഒരു മഹാത്മാവ് അടുത്തുള്ള റോഡിൽ കൂടി പോകുന്നതു കണ്ടു. അനന്യചിന്താധീനനായ ആ യുവാവ് തൻെറ ബാഹ്യവിനോദം മറന്ന് ആ സാധുവിനെ പിന്തുടന്നു. ചോററാനിക്കര ദേവീക്ഷേത്രത്തിൻെറ കിഴക്കേ നടയിലേക്ക് കയറുവാൻ അന്നുണ്ടായിരുന്ന ഇടവഴിയിൽ കയറുന്നതുവരെ ആ യതിവര്യൻ ദീർഘനേരമായി തന്നെ അനുഗമിച്ച ആ യുവാവിനെ ഒന്നു തിരിഞ്ഞുനോക്കുകപോലും ചെയ്തില്ല. ഇടവഴിയിൽ കൂടി അല്പം നടന്ന ശേഷം അദ്ദേഹം തിരിഞ്ഞു നിന്നു. കൈവശമുണ്ടായിരുന്ന പൊതിക്കെട്ട് അഴിച്ച് മൂന്നു പൂവൻപഴം എടുത്തു നീട്ടി. യുവാവ് ഭക്തിപൂർവ്വം തൊഴുത് ആ പ്രസാദം വാങ്ങി ഭക്ഷിച്ചു. യുവാവിന് തിരിച്ചുപോകാൻ അദ്ദേഹം കൈകൊണ്ട് അടയാളം കാണിച്ച് അനുവാദം കൊടുത്തു. അപ്പോഴാണ് താൻ പന്തുകളിയിലേർപ്പെട്ടിരുന്ന വിവരങ്ങളും മററും ഓർമ്മ വന്നത് എന്ന് പിൽക്കാലം ഗുരുദേവൻ തന്നെ കല്പിച്ചറിയാം. ആ യതീശ്വരൻ മററാരുമല്ല. പരമഭട്ടാരകശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ തന്നെയായിരുന്നു. ഈ മഹത്സംസർഗ്ഗം 1080—ാം മാണ്ട് കുംഭമാസത്തിലാണ് സാധിച്ചത്.

ഇതു് അവിടത്തെ ഭാവിജീവിതത്തിനു് ഒരു ചൂണ്ടു പലകയായിതീൎന്നു. ഉപാസനാമാർഗ്ഗത്തിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കുവാൻ ആ യുവാവിനു് ആഗ്രഹം വർദ്ധിച്ചുതുടങ്ങി. ഒരു ദിവസം രാവിലെ കണ്ടുമുട്ടിയ ഒരു പടംവില്പനക്കാരൻ ക്രിസ്ത്യാനി കൊച്ചെജമാനനു് ഒരു ദേവീവിഗ്രഹം സമ്മാനമായി നല്കി. അവിടന്നു് അതു് സ്വീകരിച്ചു കൊണ്ടുപോയി, അന്നു തന്നെ പൂർവ്വാശ്രമമന്ദിരത്തിൽ പ്രതിഷ്ഠിച്ചു് രണ്ടു നേരം പൂജയും തുടങ്ങി. വിധിപൂർവ്വകം പൂജിക്കണമെന്നുള്ള ആഗ്രഹത്താൽ ഒരു ദേവീഭക്തനും, പൂജകനും ആയിരുന്ന വടയമ്പാടി ശ്രീ കേശവക്കുറുപ്പിനു ശിഷ്യപ്പെട്ടു് തന്ത്രശാസ്ത്രവിധിപ്രകാരമുള്ള പൂജാദികൎമ്മങ്ങൾ അഭ്യസിക്കുകയും ചെയ്തു.

വാസനാബലത്താൽ ആദ്ധ്യാത്മിക ജീവിതത്തിലേക്കു് ആകർഷിക്കപ്പെടുന്ന ചെറുപ്പക്കാരെ അതിൽ നിന്നും പിൻമാററണമെന്നു് രക്ഷകൎത്താക്കൾ ചിന്തിക്കുന്നതു് ലോകസ്വഭാവമാണു്. കേശവൻെറ അക്കാലത്തെ പോക്കും രക്ഷകൎത്താക്കൾക്കു് ചിന്താക്കുഴപ്പമുണ്ടാക്കി. ജീവിതത്തിൽ ഒരാളിനോടു മാത്രമേ തല്ലുകൊണ്ടിട്ടുള്ളുവെന്നും അതു് ജ്യേഷ്ഠനോടു മാത്രമാണെന്നും ഗുരുദേവൻ പലപ്പോഴും കല്പിക്കുമായിരുന്നു. ഭക്തജനങ്ങളുമൊത്തു് ആശ്രമവരാന്തയിൽ ഇരിക്കുമ്പോഴും ജ്യേഷ്ഠൻ തിരുമുററത്തു വന്നാൽ ഉടനെ എഴുന്നേൽക്കുകയും മററു സകല വ്യാപാരങ്ങളും നിൎത്തിവയ്ക്കുകയും അവിടന്നു ചെയ്യുമായിരുന്നു. തിരിച്ചു പോകുന്നതുവരെ തൃപ്പാദങ്ങൾ ഇരിക്കാറില്ല. ഈ വിധം ആദരിച്ചിരുന്ന ജ്യേഷ്ഠൻതന്നെ അനുജനെ ഒരു ഗൃഹസ്ഥനാക്കിത്തീൎക്കുവാൻ നിശ്ചയിച്ചു. തുല്യപദവിയും കൂടുതൽ സാമ്പത്തിക ശേഷിയും ഉള്ള കണയന്നൂർ കല്ലറയ്ക്കൽ ഭവന

ത്തിൽ ജ്യേഷ്ഠൻെറ സുഗ്രീവാജ്ഞയ്ക്ക കീഴടങ്ങി, അനുജൻ വിവാഹിതനായി. മനയ്ക്കലെ ജോലി കൊണ്ടു് തൻെറ കുടുംബത്തിനുണ്ടെന്നു പറഞ്ഞിരുന്ന സ്ഥാനക്കുറവു് മാററാൻ തൻെറ ബന്ധം സഹായിച്ചതിൽ ആ യുവാവു് കൃതാർത്ഥനായി.

പക്ഷെ ആ ബന്ധം അധികകാലം നിലനിന്നില്ല. മാതാവിനെ ശുശ്രൂഷിക്കുവാൻ സ്വപത്നി പൂർവ്വാശ്രമത്തിൽ വന്നു് താമസിക്കണമെന്നു് ആ യുവാവു് ക്രമേണ ശഠിച്ചു തുടങ്ങി. അതു് സാധിക്കുവാൻ കഴിയാത്ത ഒരു പരിതഃസ്ഥിതിയാണു് കല്ലറയ്ക്കൽ ഭവനത്തിനു് വന്നു ചേർന്നതു്. ആ കാരണത്താൽത്തന്നെ ആ ബന്ധവും അവസാനിച്ചു. അവിടെ ഒരു മകൾ ഭൂജാതയായിട്ടുണ്ടു്. വൃദ്ധയായ മാതാവിനെ ശുശ്രൂഷിക്കുവാൻ വേണ്ടിമാത്രം വേറെയും ബന്ധത്തിലേർപ്പെട്ടെങ്കിലും അവയൊന്നും പ്രയോജനപ്പെട്ടില്ല; നിലനിന്നുമില്ല.

ഇടയ്ക്കിടയ്ക്കു് സംശയനിവൃത്തി വരുത്തുന്നതിനു് ശ്രീ കേശവക്കുറുപ്പിനെ കാണാനും മററും വടയമ്പാടിക്കു് പോയിരുന്ന ചെറുപ്പക്കാരനായ കേശവൻ കർത്താവിനു് മഞ്ഞപ്ര പാർവ്വത്യക്കാരായിരുന്ന പറമ്പാത്തു രാമൻപിള്ളയുമായും പരിചയപ്പെടുവാനിടയായി. 1084–ാമാണ്ടും അദ്ദേഹം ജോലിയിൽ നിന്നു പിരിഞ്ഞശേഷം സംന്യാസം സ്വീകരിച്ചു് പറമ്പാത്തുമഠത്തിൽ താമസം തുടങ്ങിയപ്പോൾ കൂടെക്കൂടെ അദ്ദേഹത്തെ സന്ദർശിച്ചു് ആദ്ധ്യാത്മിക തത്വോപദേശശ്രവണത്തിനുള്ള സൌകര്യം ആ യുവാവു് ഉപയോഗിച്ചു തുടങ്ങി. ആത്മബന്ധം ഉറച്ചതോടുകൂടി യുവാവിനു് ഗുരുലാഭം സിദ്ധിച്ചു. ശ്രീ രാമാനന്ദസ്വാമികളെ തൻെറ ആദ്ധ്യാത്മിക ഗുരുവായി സ്വീകരിക്കുകയും അവിടന്നു് ശിഷ്യനു് 1085–ാമാണ്ടു് മഹാവാക്യസാരമടങ്ങിയ മന്ത്രോപദേശം നൽകുകയും ചെയ്തു.

ശ്രീ രാമാനന്ദസ്വാമിതൃപ്പാദങ്ങൾ ജോലി ചെയ്തു് താമസിച്ചിരുന്ന സ്ഥലങ്ങളിലെല്ലാംതന്നെ ഒരാദ്ധ്യാത്മിക ധർമ്മ പ്രവർത്തകൻ കൂടിയായിരുന്നു. പല യിടത്തും നാമജപങ്ങളും ഏകാദശി ഭജന, പുരാണ പാരായണം ഇത്യാദികളും നടത്തിക്കൊണ്ടിരുന്നിട്ടുണ്ടു്. അദ്ദേഹം തന്റെ ശിഷ്യനേയും അങ്ങനെയുള്ള പ്രവൎത്ത നങ്ങൾക്കുവേണ്ടി പ്രേരിപ്പിച്ചു.

ഉദ്ബോധനം തന്റെ കൂട്ടുകാരുടെ ഇടയിലും വളർത്തുവാൻ ജനസമ്മതനായിത്തീർന്ന കേശവൻ കർത്താവിനു് വലിയ വിഷമമുണ്ടായില്ല. 'ജനിച്ചാലുടൻ തൻകുലത്തെ തെരിക്കെന്നെയത്തുന്നമർത്ത്യൻ ജനിച്ചുള്ളവൻ താൻ' ഈ വരികൾ ശ്രീ രാമാനന്ദ മഹത് ഗുരുവിൽ നിന്നാണു് തനിക്കു് ലഭിച്ചതെന്നു് ഗുരുദേവൻ കല്പിക്കാറുണ്ടു്. ആദ്ധ്യാത്മിക ധർമ്മപ്രവ ൎത്തകൻ എന്ന നിലയിൽ ആദ്യം അവിടത്തേയ്ക്കു് പ്രേരണ നൽകിയതും അതാണു്. വീടുതോറും ഏകാദശി ദിവസം രാമായണം വായനയും ഭജനയും കൂട്ടുകാരുമൊത്തു് ആദ്യം വെങ്കിടയിൽത്തന്നെ തുടങ്ങി. അനുജൻ കൃഷ്ണൻകൎത്താവും അയൽക്കാരൻ വേലായുധനാചാരിയും മററും അന്നു് സഹപ്രവർത്തകരായിത്തീർന്നു. അതോടനുബന്ധിച്ചു് സംഗീതവാസനയുള്ള പല ചെറുപ്പക്കാരേയും സംഘടിപ്പിച്ചു് ഒരു നാടക സംഘവും രൂപവൽക്കരിച്ചു. രുഗ്മാംഗദ ചരിതം മുതലായി ഭക്തി സംവർത്തകങ്ങളായ പല കഥകളും അവരെ പഠിപ്പിച്ചു. ദൂരസ്ഥലങ്ങളിലും പോയി, ധർമ്മ പ്രചരണ ലക്ഷ്യം ഉള്ളിൽ ഉറപ്പിച്ചുകൊണ്ടു് ചുരുങ്ങിയ ചെലവിൽ നാടകം നടത്തിച്ചിട്ടുണ്ടു്. പലതിലും കേശവൻകർത്താവു് പ്രധാന നടനായിത്തന്നെ രംഗപ്രവേശം ചെയ്തിട്ടുണ്ടു്.

ശ്രീ രാമാനന്ദ മഹത്ഗുരുദേവൻ പറമ്പാത്തുമഠത്തിലുള്ള ദിവസങ്ങളിൽ സന്നിധിയിൽചെന്ന് ഗുരൂപദേശം ശ്രവിക്കാനുള്ള ശ്രദ്ധയിൽ നിന്ന് അല്പംപോലും വ്യതിചലിക്കാതെ തന്നെ ഏകാദശി ഭജനയും നാടകകമ്പനി പ്രവർത്തനവും തുടർന്നു. അക്കാലത്ത് ശ്രീരാമാനന്ദ ഗുരുദേവന്റെ സഹകാരിയും പണ്ഡിതനുമായ തെക്കിനേടത്തു രാമൻപിള്ളയേയും മഠത്തിൽ വെച്ചു പരിചയപ്പെട്ടു. അവർ ഇരുവരേയും ഗുരുക്കന്മാരായിത്തന്നെ കർത്താവ് വന്ദിച്ചുവന്നു. അവരുടെ ശാസനകൾക്ക് പരിപൂർണ്ണമായ വിധേയത്വം ഭാവിക്കയും ചെയ്തതോടുകൂടി തന്റെ പ്രഭുസ്ഥാനവും പ്രാഭവവും എല്ലാം ആ പാദങ്ങളിൽ സമർപ്പിച്ച് ദാസനായി.

അന്ന് പലപ്പോഴും പറമ്പാത്തുമഠത്തിൽ ശ്രീചട്ടമ്പിസ്വാമി തിരുവടികളും എഴുന്നള്ളി വിശ്രമിക്കാറുണ്ട്. ആ കുലഗുരുവിനെയും മഠത്തിൽ വച്ച് യുവാവായ കേശവൻകർത്താവ് ദർശിച്ചു. ത്രിമൂർത്തിഭേദന ആ ഗുരുഭാവം കർത്താവിന്റെ ചിത്തഭിത്തിയിലുറച്ചു. തിരുവടികൾ തിരുമടിയിലിരുത്തി 'സാത്വികൻ കർത്താവ്'' എന്ന വാത്സല്യനാമം നൽകുകയും രാജയോഗമാർഗ്ഗത്തിലുള്ള സാധനാക്രമങ്ങൾ ഉപദേശിക്കയും ചെയ്തു. ഗുരു സന്നിധിയിൽതന്നെയിരുന്ന് സാധനാമാർഗ്ഗത്തിൽ സംശയനിവൃത്തി വരുത്താനും വേണ്ടത്ര സൌകര്യം ശിഷ്യന് ലഭിച്ചു. ആശ്രമപ്രവർത്തനത്തെ സംബന്ധിച്ച ആഗ്രഹം രാമാനന്ദസ്വാമികൾ തിരുവടികളെ അറിയിച്ചപ്പോൾ 'സാത്വികൻകർത്താവ് വളരുമ്പോൾ ആശ്രമങ്ങൾ ഉയർന്നുകൊള്ളും' എന്നാണ് മറുപടി നൽകിയിട്ടുള്ളത്. ആ കല്പന നിറവേററുന്നതിന് വേണ്ടിയാണ് കേശവൻകർത്താവ്, സാത്വി

കൻ കർത്താവായും ക്രമേണ ഭക്താനന്ദസ്വാമികളായും വളർന്നു് അനേകം ആരാധനാ സ്ഥലങ്ങളും ആശ്രമങ്ങളും സ്ഥാപിക്കുകയും തിരുവടികൾ രൂപം നൽകിയ സാമൂഹ്യപരിവർത്തനങ്ങൾ പൂർത്തീകരിക്കുകയും ചെയ്തതു്.

മനസ്സിലെ ചുമതലകൾ നിർവിഘ്നം നടത്തുന്നതിനോടുകൂടി ഏകാദശി ഭജനാദി സാമൂഹ്യ പ്രവർത്തനങ്ങളും തൻെറ സാധനാക്രമങ്ങളും മുടക്കം വരുത്താതെ തുടരുവാൻ ആ യുവാവിനു് സാധിച്ചുവന്ന കാലത്തു് പതിവായി ആൽപ്രദക്ഷിണം ചെയ്യുക ഒരു നിഷ്ഠയായിരുന്നു. പക്ഷേ വാതരോഗപീഡയാൽ നടക്കാൻ നിവൃത്തിയില്ലാതെ കുറച്ചുനാൾ ഇരിക്കേണ്ടിവന്നു. അങ്ങനെ സംഭവിച്ചേക്കാമെന്നു് നേരത്തെ ബോധോദയം ഉണ്ടാവുകയാൽ അപ്പോഴും നിഷ്ഠ തെററിക്കരുതെന്നുള്ള ചിന്തയോടെ ആലിനു് തറകെട്ടിക്കുകയും അതിനടുത്തുതന്നെ ആ ചികിത്സാകാലം താമസിക്കുവാൻ സൌകര്യപ്പെടുത്തുകയും ചെയ്തിരുന്നു. തീരെ നടക്കാൻ നിവൃത്തിയില്ലാതെ വന്നപ്പോൾ വൈരാഗ്യനിഷ്ഠയോടെ ആൽത്തറയിൽ കിടന്നുരുണ്ടു് പ്രദക്ഷിണം പൂർത്തിയാക്കിയിട്ടുണ്ടെന്നു് പിൽക്കാലം കല്പിച്ചു കേട്ടിട്ടുണ്ടു്.

അങ്ങനെ പലതരത്തിലും ശരീരത്തെ ക്രമത്തിലധികം തപിപ്പിച്ചും ആത്മധർമ്മം അനുഷ്ഠിച്ചുകൊണ്ടിരുന്നപ്പോൾ ''കണ്ഠമാല'' എന്ന രോഗത്താലും ഒരിക്കൽ അവശനായിപ്പോയി. വെള്ളം പോലും ഇറക്കാൻ വയ്യാതെ ഇരുപത്തിയൊന്നു ദിവസം കിടന്നു എന്നാണു് അറിയപ്പെടുന്നതു്. ഗൃഹസ്ഥാശ്രമി കൂടി ആയിരുന്ന അക്കാലത്തു് ധർമ്മപത്നിപോലും ആ ശരീരത്തിൻെറ ശുശ്രൂഷ നിർത്തി സ്വഭവനത്തിലേക്കു് പോയി. പെററ

മാതാവു മാത്രം നൂൽതിരി വായ്ചുണ്ടിനിടക്കുവെച്ചു് വെള്ളം ഒഴിച്ചു് തൊണ്ട ഉണങ്ങാതെ ശ്രദ്ധിക്കുകയും ഉറക്കമിളച്ചു് മകൻെറ അന്ത്യനിമിഷങ്ങൾ കാത്തു് കഴിയുകയും ചെയ്തു. ആ അർദ്ധബോധാവസ്ഥയിലും മനസ്സിൻെറ സാന്നിദ്ധ്യം മഹത്ഗുരു കാത്തുകൊണ്ടിരുന്നു. മരണനിമിഷങ്ങളിലേക്കടുത്തുകൊണ്ടിരുന്നപ്പോൾ —യമദൂതന്മാരെ കണ്ടുകൊണ്ടു് കിടന്നപ്പോഴ— ''ഭാവി ജീവിതം ഗുരുകല്പനയനുസരിച്ചുള്ള നിഷ്ഠകൾക്കു വേണ്ടി മാത്രം സമർപ്പിച്ചു'' മനസാ ശപഥം ചെയ്തു, രോഗവും ഭേദമായി എന്നു് ആ ഘട്ടത്തെപ്പററി പിൽക്കാലം ഗുരുദേവൻതന്നെ അരുളിച്ചെയ്തിട്ടുണ്ടു്.

അതോടുകൂടി മനസ്സുലെ കാര്യങ്ങളെപ്പററിയുള്ള ശ്രദ്ധ കുറഞ്ഞുതുടങ്ങി. താൻ സേവിച്ച പിതൃഭവനത്തിൽ തൻെറ കൃത്യവിലോപത്താൽ ക്ലേശത്തിനു് ഇടയാകരുതെന്നു കരുതി ചുമതലയിലുണ്ടായിരുന്ന ഈടുവയ്പിൻെറ താക്കോൽസഹിതം തമ്പുരാനെ ഏല്പിച്ചുകൊടുത്തു. അനന്തരം എവിടെയോ പോയി മറഞ്ഞു.

41-ാം ദിവസം വടയമ്പാടി കാവിൽ വെച്ചാണു് പിന്നീടു് പ്രത്യക്ഷപ്പെട്ടതു്. അത്രയും ദിവസം ആ കാവിനടുത്തുള്ള ദുർഗ്ഗാവനത്തിലിരുന്നു് അനുഷ്ഠിച്ച അജ്ഞാതമായ തപശ്ചര്യകളുടെ ഫലമായി, അനേകം പരീക്ഷണങ്ങൾക്കുശേഷം ഇഷ്ടദേവത പ്രത്യക്ഷദർശനം നൽകി അനുഗ്രഹിച്ചു. രാത്രിയിൽ അതിനടുത്തുള്ള ചിറയിൽ ഇറങ്ങി നിന്നു് ചെയ്ത തപസ്സിനേപ്പററിയുംമററും അവിടന്നു് ഗൽഗദസ്വരത്തിൽ പലതും കല്പിച്ചിട്ടുണ്ടു്.

ആ മണ്ഡലവ്രതത്തിനുശേഷം വടയമ്പാടി ബലിമുകളിൽ ഒരു പർണ്ണാശ്രമത്തിലാണു് താമസം തുടങ്ങിയതു്. ഗുരുക്കന്മാരായ കേശവക്കുറുപ്പും രാമാനന്ദസ്വാമികളും

വേണ്ട സൌകര്യങ്ങളെല്ലാം ചെയ്തുകൊടുക്കാൻ ആ നാട്ടുകാരെ പ്രേരിപ്പിച്ചു. ആ താമസക്കാലത്തു് അവിടെയുണ്ടായിരുന്ന എല്ലാ ഭവനങ്ങളിലും പോയി അവക്കു് ഈശ്വരവിശ്വാസം വർദ്ധിക്കത്തക്കവിധം വേണ്ട ഉപദേശങ്ങരം നൽകിവന്നു. ഏകാദശിഭജന ആ പ്രദേശത്തും നടപ്പിലാക്കി. ഭവനങ്ങളിൽ അന്നുണ്ടായിരുന്ന ദുരാചാരങ്ങരം നിശ്ശേഷം മാററി അവക്കു് ഒരു മാനസികപരിവർത്തനം സൃഷ്ടിച്ചു. വിവാഹം പിതൃകർമ്മം മുതലായവയിലും പരിഷ്ക്കാരം ഏർപ്പെടുത്തി.

ശ്രീ കേശവക്കുറുപ്പു് ആണ്ടുതോറും 'ദേശബലി' എന്ന ഒരു പൂജാകർമ്മം നടത്തിവന്നിരുന്ന സ്ഥലമായതിനാലാണു് അന്നു താമസിച്ചിരുന്ന സ്ഥലത്തിനു് ബലിമുകരം എന്നു പറഞ്ഞുവന്നതു്. ആ കർമ്മങ്ങരം തുടർന്നു പോകുന്നതിനു് അദ്ദേഹത്തിനു് സാധിക്കാതെ വന്നതിനാൽ ബലികർമ്മം നിത്തേണ്ടതായി വന്നു. പകരം ആ മലയുടെ എതിർഭാഗത്തു് ഒരു ദേവീപ്രതിഷ്ഠ നടത്താൻ സാത്വികൻകത്താവിനു് അനുജ്ഞ നൽകി. അതനുസരിച്ചു് ശ്രീ ഭക്താനന്ദ മഹൽഗുരുദേവൻ നടത്തിയ ആദ്യത്തെ ഇഷ്ടദേവതാ പ്രതിഷ്ഠയാണു് ഇന്നത്തെ വടയമ്പാടി ഭജനമഠം. കർമ്മം കൊണ്ടു് ബ്രാഹ്മണ്യം നേടാനും ക്ഷേത്രങ്ങളിൽ ആരാധന നടത്താനും അബ്രാഹ്മണരായ എല്ലാ ഹിന്ദുക്കരംക്കും അവകാശമുണ്ടെന്നു സ്ഥാപിക്കയും പലരേയും പൂജാദികരം പഠിപ്പിക്കുകയും അക്കാലത്തു ചെയ്തിട്ടുണ്ടു്. അടുത്ത കാലംവരെ ഭജനമഠത്തിലെ പൂജാദികരം നടത്തിക്കൊണ്ടിരുന്നതു് അവരാണു്. അക്കാലത്തെ സഹപ്രവത്തകരിൽ പ്രധാനി വാക്സിനേററർ ജോലിയിൽ, വടയമ്പാടിയിൽ താമസിച്ചിരുന്ന നാഗർകോവിൽക്കാരൻ സുബ്രഹ്മണ്യപിള്ള ആയിരുന്നു. 118-ാമാണ്ട

വരെ ഗുരുദേവൻ ആണ്ടിൽ ഒരു പ്രാവശ്യമെങ്കിലും വടയമ്പാടി ഭജനമഠത്തിൽ വന്നുകൊണ്ടിരുന്നു. 'ഇനിയും അവസാനകാലത്തു് വന്നുകൊള്ളാം' എന്നു കല്പിച്ചു കൊണ്ടാണു് 118-ാമാണ്ടു് മടങ്ങിപ്പോയതു്. വടയമ്പാടിയിലെ പ്രവൎത്തനകാലത്തു് ഒരു ഗൃഹസ്ഥഭക്തനെക്കൊണ്ടു് ഒരു കുടിപ്പള്ളിക്കൂടം നടത്തിച്ചു കൊണ്ടിരുന്ന സ്ഥാനത്താണു് ഇപ്പോൾ പരമഭട്ടാര ഗുരുകുലത്തിൽനിന്നും ശ്രീ ഭക്താനന്ദ മഹത്ഗുരു സ്മാരകമണ്ഡപം നിൎമ്മിച്ചിരിക്കുന്നതു്. പാലക്കോട്ടാശ്രമത്തിന്റെ പ്രാരംഭപ്രവർത്തനകാലത്തു് കൂടുതൽ സഹായം ചെയ്തിട്ടുള്ളതു് വടയമ്പാടിയിലെ ഗൃഹസ്ഥഭക്തരാണു്.

വടയമ്പാടിയിലെ പ്രവൎത്തനമാരംഭിച്ച 1090-ാമാണ്ടിടക്കുതന്നെ ആശ്രമചിട്ടകളിൽ, ആരാധനാസ്വാതന്ത്ര്യവും പന്തിഭോജനവും പ്രധാനമായി നടപ്പിലാക്കാൻ തുടങ്ങിയിരുന്നു. തൻമൂലം അന്നത്തെ മാമൂൽപ്രിയരായ ചിലരുടെ ശക്തിയായ എതിർപ്പും സാമൂഹ്യരംഗത്തു് ഗുരുദേവനു് നേരിടേണ്ടിവന്നു. അതു് പിന്നീടു പ്രവൎത്തിച്ചിട്ടുള്ള പല സ്ഥലത്തും അനുഭവപ്പെട്ടിട്ടുണ്ടു്. അവയെല്ലാം കാലക്രമേണ പരാശക്തിയായ പരമഗുരുവിന്റെ അനുഗ്രഹത്താൽ അസ്തമിക്കുമെന്നു് അവിടത്തേക്കു് ആത്മവിശ്വാസമുണ്ടായിരുന്നു.

അന്നും മനസ്സൂൽപോയി അച്ചൻതമ്പുരാനെ കണ്ടു് വന്ദിക്കുക അവിടത്തെ മുഖ്യധൎമ്മമായി പാലിച്ചുവന്നു. അച്ചൻതമ്പുരാന്റെ മരണത്തിനു് അല്പസമയം മുമ്പു് അടുക്കൽ പോയി ദർശിച്ചപ്പോൾ മകനോടു് ''ആണ്ടിൽ ഒരിക്കൽ ഇല്ലത്തുവന്നു് ഉണ്ണികളെ അനുഗ്രഹിക്കണെ'' മെന്നു് അരുളിച്ചെയ്തതു് തൃപ്പാദങ്ങൾ അശ്രുകണങ്ങളോടെ പറഞ്ഞിട്ടുണ്ടു്. ആ ആജ്ഞ അനുസരിച്ചു് അനുഷ്ഠി

കകയും ചെയ്തു. പൂർവ്വാശ്രമമന്ദിരത്തിൽ താമസിച്ചിരുന്ന മാതാവിന്റേയും മരണകാലം അടുക്കുന്നുവെന്ന് നേരത്തെ അറിഞ്ഞ് ഇഷ്ടദേവതാസന്നിധിയിൽ പ്രത്യേക പൂജ സമർപ്പിച്ചശേഷം അമ്മയെ തന്റെ തോളിലെടുത്ത് ഭവനത്തിൽ കൊണ്ടുപോയി ഇരുത്തി. അല്പദിവസത്തിനകം അമ്മ ഇഹലോകവാസം വെടിഞ്ഞു. പിന്നീട് വളരെ അപൂർവ്വമായിട്ടേ ആ ഭവനത്തിൽ അവിടന്ന് എഴുന്നള്ളിയിട്ടുള്ളു.

പൂർവ്വാശ്രമമന്ദിരത്തിൽ ഇഷ്ടദേവതയുടെ പൂജാദികൾ നിഷ്ഠയായി നടന്നുകൊണ്ടിരിക്കുമ്പോൾ ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്ന് സ്നാനത്തിനു പോയിരുന്നത് അല്പം ദൂരെയുള്ള ഒരു കുളത്തിലായിരുന്നു. ആ സമയത്ത് അജ്ഞാതമായ ഏതോ സ്ഥാനത്തുനിന്നും ശംഖും മണിനാദവും പതിവായി കേട്ടുകൊണ്ടിരുന്നു. പൂജാദികളിൽ കുറേക്കൂടി ശ്രദ്ധപതിപ്പിച്ചുവെങ്കിലും ആ നാദധ്വനികൾക്ക് മാററമുണ്ടാകാത്തതിനാൽ പൂജാസ്ഥാനം മാററുന്നതിന് നിശ്ചയിച്ചു. 1097-ാമാണ്ടു് സന്ന്യാസദീക്ഷ സ്വീകരിച്ചശേഷം അതിനുവേണ്ടി പരിശ്രമം തുടങ്ങി. പല സ്ഥാനത്തും ക്ഷേത്രത്തിനു തറകെട്ടി പൂജ ആരംഭിച്ചുവെങ്കിലും ആ നാദത്തിനു മാററംവന്നില്ല. ആ പരിശ്രമത്തിൽ 11-ാമത്തെ സ്ഥാനമാണ് ഇന്നത്തെ പാലക്കോട്ട് അംബികാക്ഷേത്രം. അവിടെ പൂജ ആരംഭിച്ചശേഷം ആ നാദധ്വനികൾ കേൾക്കാതായി.

കച്ചിമേഞ്ഞ ഒരു ശ്രീകോവിൽ ഉണ്ടാക്കാനേ അന്ന് അവിടത്തേയ്ക്കു് സാധിച്ചുള്ളു. പലകാലങ്ങളായി തന്നത്താൻ പോലും വളരെ ദേഹാദ്ധ്വാനം ചെയ്താണ് ആ ഭരദേവതാക്ഷേത്രത്തിന്റെ ആദ്യരൂപം നിർമ്മിച്ചത്. കർത്താവ്യജമാനനിൽ വന്ന മാററംമൂലം നാട്ടുകാരിൽ പലരും പൊതുവേയും, അവർണ്ണരോട് ഭേദംകൂടാതെ

പെരുമാറിയതിനാൽ സവർണ്ണവിഭാഗത്തിലെ ശക്തിമാന്മാരായ പലരും പ്രത്യേകിച്ചും ആശ്രമപ്രവർത്തനത്തിന് എതിരാളികളായി മാറി. അവരുടെ എതിർപ്പ് അടുത്തകാലംവരെ ആ സ്ഥാപനത്തിൻെറ വളർച്ചയെ സാരമായി ബാധിച്ചിരുന്നു. എന്നാൽ ഇതരമതസ്ഥരായ നാട്ടുകാർ എന്നും സ്ഥാപനത്തിൻെറ അഭ്യുദയകാംക്ഷികളായിട്ടാണ് കണ്ടിട്ടുള്ളത്. വിദേശത്തുനിന്നു ചെന്നുകൊണ്ടിരുന്ന ഭക്തജനങ്ങളുടെ സഹായത്താലും പരിശ്രമത്താലുമാണ് ആ സ്ഥാപനം ഇന്നത്തെ നിലയിലെത്തിയത്. പാലക്കോട്ട് അംബികാക്ഷേത്രത്തിൽ 101_ാമാണ്ട് കുംഭമാസത്തിൽ മകം നക്ഷത്രത്തിൽ തന്ത്രവിധിപ്രകാരമുള്ള ആദ്യപ്രതിഷ്ഠയും കലശവും നടത്തപ്പെട്ടു. അതിനുശേഷം ക്ഷേത്രവും തിരുമുററവും ഉൾപ്പെട്ട 29 സെൻറു സ്ഥലം മാത്രം ആശ്രമത്തിന് എടുത്തുകൊണ്ട് പൂർവ്വാശ്രമമന്ദിരവും മററു സ്ഥലങ്ങളും ഭവനത്തിലേക്ക് വിട്ടുകൊടുക്കുകയാണ് ചെയ്തത്. മന്ത്രോപദേശം സ്വീകരിച്ചശേഷം ആണ്ടുതോറും മീനമാസം മൂലംനക്ഷത്രത്തിൽ ഭക്തജനങ്ങളോടുകൂടി ഗുരുസന്നിധിയിൽപോയി ഗുരുപൂജ എന്നൊരുധർമ്മം നിർവ്വഹിക്കാറുണ്ട്. പൂർവ്വാശ്രമത്തിൽ ഗുരുനാഥനെ വിശ്രമിപ്പിച്ചും ഇതു് നിർവ്വഹിച്ചിട്ടുണ്ട്. പൂർവ്വാശ്രമഭവനം കുടുംബത്തിലേയ്ക്കു വിട്ടുകൊടുത്തശേഷം അവിടെ താമസമാക്കിയ സഹോദരിയും ആശ്രമപ്രവർത്തനങ്ങളിൽ പങ്കുകൊണ്ടിരുന്നു. ദൂരദേശങ്ങളിൽനിന്നും ആശ്രമത്തിൽ വന്നു താമസിച്ചുകൊണ്ടിരുന്ന ഭക്തജനങ്ങൾക്കു വേണ്ട സൌകര്യങ്ങൾ ചെയ്യുന്നതിനുംമററും ആ സഹോദരി വളരെ ത്യാഗങ്ങൾ സഹിച്ചിട്ടുണ്ട്.

101-ാമാണ്ടിനകം സാധനാപരമായി പല കഠിനവ്രതങ്ങളുംഅനുഷ്ഠിച്ചിട്ടുള്ളതു് സന്നിധിയിൽനിന്നും മററു

പലരിൽനിന്നും മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്. ഉറക്കത്തെ ജയിക്കാൻവേണ്ടി ഉദയംപേരൂർ ഏകാദശി പെരുംതൃക്കോവിൽ തിരുനടയ്ക്കൽ നിന്ന ആലിന്റെ മുകളിൽ കയറി ദിവസവും രാത്രി മുഴുവൻ കാൽ മരക്കൊമ്പിൽ കെട്ടി കീഴോട്ട് തൂങ്ങിക്കിടക്കാറുണ്ടായിരുന്നതും, ഒരേ ആസനത്തിൽത്തന്നെ രാപകൽ ഭേദമില്ലാതെ ഇരുന്നിട്ടുള്ളതും, കരിംപാറയുടെ മുകളിൽ കഠിന വെയിലേററും പത്മാസനത്തിൽ കഴിഞ്ഞിട്ടുള്ളതും, അശുദ്ധചിന്ത വന്നാൽ ഉടനെ ചാണകപ്പാൽ കുടിച്ചുകൊണ്ടിരുന്നതും, തീക്കൊള്ളികൊണ്ടും ഉരുളൻ കല്ലുകൊണ്ടും തന്നത്താൻ ദേഹത്തെ മർദ്ദിച്ചിട്ടുള്ളതും മററും അവിടത്തെ കഠിനമായ വൈരാഗ്യനിഷ്ഠയ്ക്കു തെളിവുകളാണ്.

ധർമ്മപ്രചരണാർത്ഥം 1100-ാമാണ്ടിനു ശേഷം ദൂരദേശങ്ങളിലും ഗുരുദേവൻ സഞ്ചരിച്ചു തുടങ്ങി. പല കാരണങ്ങളാലും ഹൈന്ദവഭവനങ്ങളിൽ അധഃപതന കാററ് വീശുവാൻ തുടങ്ങിയ കാലമായിരുന്നു അത്. വെങ്കിടസ്വാമിയെന്നോ കർത്താവ് സ്വാമിയെന്നോ സാരധാരണ ജനങ്ങൾ അറിഞ്ഞുതുടങ്ങിയ ഭക്താനന്ദസ്വാമികൾ ഒരു ദിവസമെങ്കിലും ഇരുന്ന് ധ്യാനനിഷ്ഠ നടത്തിയാൽ ആ കുടുംബത്തിന്റെ ദോഷങ്ങൾക്ക് പരിഹാരമുണ്ടാകുമെന്ന് ജനങ്ങളിൽ ഒരു വിശ്വാസം പ്രചരിച്ചു തുടങ്ങി. പലരും അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോകാനും വേണ്ട സൌകര്യങ്ങൾ ചെയ്യാനും ബദ്ധപ്പെട്ടു. ചെല്ലുന്ന സ്ഥലങ്ങളിലെല്ലാം ജനക്ഷേമത്തിനുവേണ്ടി എന്തു ക്ലേശവും ത്യാഗവും സഹിക്കാൻ തൃപ്പാദങ്ങൾ സന്നദ്ധനായി. ഭജനയ്ക്കുവേണ്ടി ഹാർമ്മോണിയവും മററും തന്നത്താൻ ചുമന്നുകൊണ്ടുപോയ സംഭവങ്ങളും മററും ചിലപ്പോൾ ഗുരുദേവൻ തന്നെ സംസാ

രിച്ചു കേട്ടിട്ടുണ്ട്. ശത്രുക്കളുടെ എതിർപ്പിനെ നേരി ടാൻ വല്ലപ്പുഴ മനയ്ക്കലെ താമസത്തിൽ നിന്നും കിട്ടിയ അഭ്യാസബലം നേരമ്പോക്കിനായി ഉപയോ ഗിച്ചതും പറഞ്ഞു കേട്ടിട്ടുണ്ട് അധഃപതിച്ചു തുടങ്ങിയ ബ്രാഹ്മണാരാധനാക്രമങ്ങളെ മറികടന്ന് ജാതിവ്യത്യാ സം കൂടാതെ ആരാധനാസ്വാതന്ത്ര്യം നൽകുന്ന ഭജന മഠങ്ങൾ സ്ഥാപിക്കാനും ആ അവസരം ഉപയോഗി ച്ചിട്ടുണ്ട്. വെളിയത്തുനാട്, ഐരാപുരം, കുറിച്ചി ത്താനം, ഉഴവൂർ, മണ്ണയ്ക്കനാട്, നന്ത്യാട്ടുകുന്നം, കൈതാരം, വെണ്ണല, അമ്പലപ്പുഴ മുതലായ സ്ഥല ങ്ങളിലെ പ്രവർത്തനങ്ങൾ ആരംഭിച്ചത് 106-ാമാ ണ്ടിനു മുമ്പാണ്. ശ്രീരാമാനന്ദ ഗുരുദേവന്റെ കല്പ നയനുസരിച്ച് പന്മനയിൽ പോയി കുലഗുരുവിന്റെ സമാധിപീഠത്തിൽ പ്രതിഷ്ഠ നടത്തിയതും ആ കാല ത്താണ്.

തന്ത്രി എന്ന് ഭക്തജനങ്ങൾ അറിഞ്ഞിരുന്ന കൃഷ്ണൻകർത്താവിനെ സഹചാരിയായി കിട്ടുന്നതു വരെ ഗുരുദേവൻ തന്നെയാണ് പൂജ നടത്തിയിരുന്നത് അതിനുശേഷം തന്ത്രവിധിപ്രകാരം വേണ്ട കർമ്മങ്ങളെ ല്ലാം തന്ത്രിസ്വാമി തന്നെ ചെയ്തു തുടങ്ങി. തന്ത്രി സ്വാമി നടത്തുന്ന കർമ്മങ്ങൾക്ക് ഗുരുദേവന്റെ സാന്നി ദ്ധ്യവും ഉണ്ടായിരിക്കും. തന്ത്രിസ്വാമിയെക്കൊണ്ട് മററ് അനേകം പേരെ പൂജാദികർമ്മങ്ങൾ പഠിപ്പിക്കു കയും ചെയ്തിട്ടുണ്ട്.

ആദ്യകാലത്തും പൂജയ്ക്കുശേഷം, കഥാപ്രസംഗ ശ്രുപേണയും മററും ആത്മതത്വോപദേശങ്ങൾ നടത്താനും മററുള്ളവരെക്കൊണ്ട് നടത്തിയ്ക്കാനും ഗുരുദേവൻ ശ്രമി ച്ചിട്ടുണ്ട്. പറവൂർ നാരായണപിള്ളമുൻഷി, വിദ്വാൻ

ററി. എൻ. നായർ മുതലായവർ അന്നത്തെ സഹ പ്രവർത്തകരാണ്.

ഈ വിധം അവിശ്രമം ജനങ്ങൾക്കുവേണ്ടി പരി ശ്രമിക്കേണ്ടി വന്നതിനാൽ അവയിൽ നിന്നെല്ലാം ഒഴിഞ്ഞ് ഉപരിസാധനകളും ഏകാന്തജീവിതവും ആഗ്ര ഹിച്ചാണ് 106-ാമാണ്ട് ഗുരുദേവൻ മൂലമററം വനങ്ങ ളിൽ താമസിക്കുവാൻ തീരുമാനിച്ചത്. അവിടെയും ഭക്തജനങ്ങൾ ചെന്നുചേരുവാൻ തുടങ്ങി. ക്രമേണ ആ സങ്കേതം ആശ്രമമായിത്തന്നെ ഉയർന്നു. സനാതനധർമ്മ വിശ്വാസികളായ അനേകം പേർ ഗുരുദേവൻെറ തത്വോ പദേശങ്ങൾ ശ്രവിക്കുകയും ലോകോപകാരാർത്ഥം, കല്പനപ്രകാരം ത്യാഗസേവനങ്ങളിൽ പങ്കുകൊള്ളുകയും ചെയ്തു കൊണ്ടിരുന്നു. ഈശ്വരബോധം വളർത്തുന്നതിനും ധർമ്മപ്രചരണാർത്ഥം പരിശീലനം നൽകുവാൻ സൌകര്യപ്പെടുത്തുന്നതിനുംവേണ്ടി ഭക്തജനങ്ങൾ കൃഷി യോഗ്യമാക്കിത്തീർത്തുകൊണ്ടിരുന്ന എഴുപതിൽപരം ഏക്കർ ഭൂമി തൃപ്പാദത്തിൽ സമർപ്പിക്കുകയും ചെയ്തു.

അക്കാലത്തും ഗ്രഹസ്ഥാശ്രമികളുടെ അപേക്ഷാനു സരണം പലസ്ഥലത്തും സഞ്ചരിച്ചിട്ടുണ്ട്. ഏഴാച്ചേരി, വൈക്കം, വയല, കടപ്പൂര്, നാരകത്തറ മുതലായ സ്ഥലങ്ങളിലെ ആശ്രമപ്രവർത്തനങ്ങൾ അക്കാല ത്താണ് ആരംഭിച്ചത്. വനമായിക്കിടന്നിരുന്ന ഉഴക്കാട്ടു കാവ് ശുദ്ധമാക്കി ആശ്രമം സ്ഥാപിച്ച് ഇന്നത്തെ നിലയിൽ സ്വയംപര്യാപ്തമാക്കിത്തീർക്കുവാൻ അവി ടത്തെ നേതൃത്വത്തിൽ വിദേശികളായ ഭക്തജനങ്ങൾ പോലും അനവധി ത്യാഗങ്ങളും ക്ലേശങ്ങളും സഹിച്ചി ട്ടുണ്ട്. മാരണത്തുകാവിലെ പ്രതിഷ്ഠാമൂർത്തിയെ ലളിതാംബികയായി മാററിയതും അക്കാലത്തുതന്നെ.

കന്യാകുമാരി, മരുത്വാമല മുതലായ സ്ഥലങ്ങളിൽ സഞ്ചരിക്കുവാനും പല ദിവ്യാത്മാക്കളേയും ദർശിക്കാനും പല സമാധിസ്ഥലങ്ങളിലും, മരുത്വാമലയിലും ധ്യാനനിഷ്ഠയിൽ കഴിയാനും സൗകര്യം ലഭിച്ചിട്ടുള്ളത് 106-ാമാണ്ടിനു ശേഷമാണ്. തിരുവനന്തപുരത്ത് പല തവണയും എഴുന്നള്ളുകയും പല ഭവനങ്ങളിലും പൂജാദികൾ നടത്തിക്കുകയും ചെയ്തിട്ടുണ്ട്. അവിടെ താമസിക്കുന്ന കാലത്ത് പരിചയപ്പെട്ട ബാലരാമക്കുറുപ്പ് എന്നൊരു സാധകനെപ്പററി പലപ്പോഴും പ്രത്യേകം കല്പിക്കാറുണ്ടായിരുന്നു. പല പ്രശസ്തരായ ഉദ്യോഗസ്ഥന്മാരും സാമൂഹ്യപ്രവർത്തകരും അക്കാലത്ത് ഭക്തസമൂഹത്തിൽ ഉൾപ്പെട്ടിട്ടുണ്ട്. അവരിൽ പലർക്കും മൂലമററത്ത് ഗുരുകുലരീതിയിൽ ഒരു ആദ്ധ്യാത്മികശിക്ഷണകേന്ദ്രം ആരംഭിക്കണമെന്ന് പ്രത്യേകം സങ്കല്പമുണ്ടായിരുന്നു. ഗുരുശുശ്രൂഷാവ്രതസ്ഥനായി പാലക്കോട്ടേയ്ക്കു താമസം മാററിയപ്പോൾ മൂലമററത്തെ ഭരണച്ചുമതല ഏറെറടുത്ത ഭക്തജനങ്ങൾക്കു നൽകിയ നിർദ്ദേശവും ഗുരുകുലവിദ്യാഭ്യാസം എന്നതാണ്.

119–ാമാണ്ടിനുശേഷം സ്വഗുരുസന്നിധിയിൽനിന്ന് ദീർഘമായി ശ്രീ ഭക്താനന്ദമഹൽഗുരുദേവൻ വിട്ടുനിന്നിട്ടില്ല. ഓരോ സ്ഥലത്തും തുടങ്ങിയ പ്രവർത്തനങ്ങൾക്ക് അതാതു സ്ഥലത്തെ ഭക്തജനങ്ങൾ ഒത്തൊരുമിച്ചു് പ്രവർത്തിക്കുവാൻ ആവശ്യമുള്ള നിർദ്ദേശങ്ങൾ അപ്പഴപ്പോൾ നൽകികൊണ്ടിരുന്നതേയുള്ളു. തപശ്ചര്യകൾ കൊണ്ട് സമ്പാദിച്ചിരുന്ന അത്ഭുത സിദ്ധികൾ പലതും ഭക്തജനങ്ങൾക്ക് അനുഭവപ്പെടുത്തിയിട്ടുണ്ടെങ്കിലും, സിദ്ധികളിൽ ഭ്രമിച്ച് അവ ബാഹ്യവിഷയങ്ങൾക്ക് വേണ്ടി വിനിയോഗിക്കുവാൻ സ്വശിഷ്യരെ

പ്പോലും അവിടുന്ന് അനുവദിച്ചിരുന്നില്ലെന്നുള്ളത് അസ്മാദൃശന്മാർക്കും അനുഭവമുള്ളതാണ്.

പാലക്കോട്ട് സ്ഥിരതാമസം തുടങ്ങിയതിനുശേഷവും കാലാനുസൃതമായ വിദ്യാഭ്യാസത്തോടൊപ്പം ആദ്ധ്യാത്മികശിക്ഷണംകൂടി കുട്ടികൾക്കു നൽകാൻ പല പരിശ്രമങ്ങളും ഗുരുദേവൻ നടത്തിച്ചിട്ടുണ്ട്. അനുഗ്രഹശക്തിയാൽ അതിനുവേണ്ട സൌകര്യങ്ങളെല്ലാം അപ്പഴപ്പോഴായി ഭക്തജനങ്ങളുടെ സഹകരണവും സമർപ്പണവും കൊണ്ട് ഉണ്ടാവുകയും ചെയ്തു. എങ്കിലും ത്യാഗബുദ്ധിയും സേവന തല്പരതയും ഉള്ളവർ കുറവായിത്തീർന്നു. ഓരോ മഠങ്ങളിൽ പ്രഗത്ഭരായിരുന്ന സംന്യാസശിഷ്യരിൽ പലരും 131-ാമാണ്ടോടുകൂടി വിട്ടുപിരിഞ്ഞു കഴിഞ്ഞു. അവരിൽ ചെമ്മനാട് ആചാര്യസ്വാമികൾ, സദാനന്ദസ്വാമികൾ, ബോധാനന്ദസ്വാമികൾ, പരമാനന്ദ സ്വാമികൾ, ഈശ്വരാനന്ദ സ്വാമികൾ, വിവേകാനന്ദ സ്വാമികൾ, നിർമ്മലാനന്ദ സ്വാമികൾ, ശ്രദ്ധാനന്ദ സ്വാമികൾ എന്നിവർ എല്ലാവരാലും സ്മരിക്കപ്പെടേണ്ടവരാണ്. അവർ മററുഭക്തജനങ്ങളോടൊപ്പം ഗുരുകല്പനയനുസരിച്ച് ത്യാഗസേവനം ചെയ്തതിന്റെ ഫലമായാണ്, മൂലമററം പാലക്കോട്ട് ഈ ആശ്രമങ്ങൾ വളർന്നു വന്നത്.

129—ാമാണ്ട് ചിങ്ങമാസം 1—ാംനു- ശ്രീ രാമാനന്ദ മഹത്ഗുരുദേവന്റെ മഹാസമാധിക്കു ശേഷം തൃപ്പാദങ്ങൾ ആശ്രമത്തിലെ ബാഹ്യവിഷയങ്ങളിൽ നിന്ന് അല്പാല്പമായി പിന്മാറിത്തുടങ്ങി. 130-ാമാണ്ട് സമാധി വാർഷികത്തോടുകൂടി ശിവലിംഗപ്രതിഷ്ഠ നടത്തിയതിനു ശേഷം, തന്റെ ബാഹ്യവൃത്തിയിലുള്ള കർത്തവ്യങ്ങളെല്ലാം പൂർണ്ണമായി സമർപ്പിക്കപ്പെട്ടു

എന്നു് പലപ്പോഴും കല്പിച്ചിട്ടുണ്ടു്. ആ സമാധി പീഠപ്രതിഷ്ഠ സംബന്ധിച്ചും പാലക്കോട്ടു് അംബികാ ക്ഷേത്രത്തിലെ ബിംബപ്രതിഷ്ഠയും അഷ്ടബന്ധ കലശവും സംബന്ധിച്ചും അവിടത്തെ ഇച്ഛയറിഞ്ഞു് ഭക്തജനങ്ങൾക്കു് നേതൃത്വം നൽകിയതു് ശ്രീ വിജയാനന്ദസ്വാമി തിരുവടികളാണു്.

ശ്രീ വിജയാനന്ദസ്വാമികളും അദ്ദേഹത്തിന്റെ ഭക്തജനങ്ങളും പാലക്കോട്ടാശ്രമത്തിനു് ചെയ്തിട്ടുള്ള സഹായങ്ങളും സേവനങ്ങളും സ്മരിച്ചും, രണ്ടു സ്ഥാപനങ്ങളും തമ്മിൽ അഭേദ്യമായ ബന്ധം പുലർത്തണമെന്നു് ആ രണ്ടു് യതീശ്വരന്മാർക്കും ചിരകാലമായുണ്ടായിരുന്ന അഭിലാഷം പൂർത്തിയാക്കണമെന്നു് ഭക്തജനങ്ങളെ ഉദ്ബോധിപ്പിച്ചും, ശ്രീ ഭക്താനന്ദ മഹത്ഗുരുദേവൻ, വാർദ്ധക്യത്തിലെ ക്ഷീണാവസ്ഥയെ അവഗണിച്ചു്, ഭക്തജനങ്ങളാൽ അനുഗതനായി, കിടങ്ങന്നൂരാശ്രമത്തിലെത്തി വിശ്രമിച്ചു്, ശ്രീ വിജയാനന്ദസ്വാമി തിരുവടികളുടെ സമാധിപീഠത്തിലെ ശിവലിംഗപ്രതിഷ്ഠ നടത്തി. അവിടെ നിന്നും തിരിച്ചെഴുന്നള്ളിയശേഷം ആശ്രമാന്തരീക്ഷത്തിൽ നിന്നും പുറത്തു് എഴുന്നള്ളിയിട്ടില്ല.

ഗുരുദേവന്റെ ആദ്ധ്യാത്മിക ധർമ്മപ്രവർത്തനങ്ങളിൽ ആദ്യന്തം സേവനം അനുഷ്ഠിച്ചവരിൽ സ്ത്രീകളും പുരുഷന്മാരോടൊപ്പം തന്നെ പ്രാധാന്യമർഹിക്കുന്നുണ്ടു്. സമൂഹത്തിന്റെ ഏററവും ചെറിയ ഘടകമായ കുടുംബത്തിലെ ഐശ്വര്യവും അഭിവൃദ്ധിയും ഗൃഹനായികകളായ മാതാക്കളെ ആശ്രയിച്ചിരിക്കുന്നതിനാൽ അവരുടെ ധാർമ്മികവളർച്ച അവിടത്തെ പ്രത്യേക ശ്രദ്ധയിൽപ്പെട്ടിരുന്നു. ഓരോ ഭവനത്തിലും

ഗുരുദേവൻ എഴുന്നള്ളിയാൽ ആദ്യം അവിടത്തെ സ്ത്രീകളുടെ ധർമ്മശ്രദ്ധ ഉണർത്തുവാൻ ശാസിക്കുമായിരുന്നു.

ഗുരുദേവന്റെ നിത്യശിക്ഷണത്തിൽ ദീർഘകാലം ആശ്രമത്തിൽത്തന്നെ താമസിച്ചവരും, ആത്മനിഷ്ഠയിൽക്കൂടി സംന്യാസധർമ്മത്തിൽ പ്രവേശിച്ചവരും ആയ മാതാക്കൾ ഉണ്ട്. ആശ്രമത്തിലെ സൌകര്യക്കുറവുകൾകൊണ്ട് അവരുടെ ജീവിതത്തിന് പല വിഷമങ്ങളും സഹിക്കേണ്ടി വന്നിട്ടുമുണ്ട്. എങ്കിലും ഗുരുപാദസേവ നിഷ്ഠയായി വിശ്വസിച്ചവർ ആ അനുഗ്രഹത്തണലിൽ കഴിഞ്ഞു വന്നു. ആശ്രമത്തിന്റെ വളർച്ചയോടൊപ്പം അവരുടെ സൌകര്യവും ഗുരുദേവൻ പ്ര ത്യേ കം ശ്രദ്ധിച്ചു. പാലക്കോട്ടാശ്രമത്തിൽ താമസിച്ചിരുന്ന പുണ്യമാതാവ് സ്വഭവനത്തിൽ നിന്നും കൊണ്ടു വന്ന ധനം ഒരു യോഗിനീമഠം ഉണ്ടാക്കുവാൻ സങ്കല്പിച്ചാണ് വിനിയോഗിപ്പിച്ചിരിക്കുന്നതു്. ആ യോഗിനീമഠം ആ മാതാവിന്റെ ശാശ്വതസ്മാരകമായി ആശ്രമത്തോടു് ബന്ധപ്പെട്ടു് നിലനിൽക്കണമെന്ന് ആശ്രമഭരണ ചുമതലക്കാർക്കു് അന്നുതന്നെ ഗുരുദേവൻ നിർദ്ദേശം നൽകിയിട്ടുള്ളതാണ്.

ഓരോ ഭക്തനും അവനവന്റെ വാസനയനുസരിച്ചുള്ള ഇഷ്ടദേവതയെ സ്വീകരിച്ച് ആരാധനാദികൾ നടത്താൻ ഉപദേശിച്ചിട്ടുള്ള ഗുരുദേവൻ ആ ഭിന്നമൂർത്തികളെല്ലാം പരബ്രഹ്മസ്വരൂപമായ പരാശക്തിയിൽത്തന്നെ അടങ്ങിയിട്ടുള്ളതായും, ആ മാതൃശക്തിയെ ഓരോരുത്തരും അവനവന്റെ ഗുരുവിൽക്കൂടി അഭേദമായി കാണണമെന്നും ഉപദേശിച്ചിരുന്നു.

ഈശ്വരനെന്നും ഗുരുവെന്നും രണ്ടില്ല
വിശ്വസിച്ചോർക്കുമ്പോളൊന്നു തന്നെ

എന്നു് നിത്യേന ജപിപ്പിച്ചു് ഭക്തജനങ്ങളിൽ ധർമ്മ മാർഗ്ഗം ഉറപ്പിച്ചുകൊണ്ടിരുന്നു. അതുകൊണ്ടു് ജാതി മതാദിചിന്തകൾക്കതീതമായി ആർഷധർമ്മ സംരക്ഷണത്തിനു് ഗുരുകുലം എന്ന സമൂഹം അവിടത്തെ ഭാവനയിലും സങ്കല്പത്തിലും ഉറപ്പിച്ചുകൊണ്ടാണു് അഞ്ചു് വ്യാഴവട്ടക്കാലം ആദ്ധ്യാത്മിക ധർമ്മപ്രചരണം നടത്തിയതെന്നു് നമുക്കു് അനുമാനിക്കാം. ഗുരുകുലാംഗങ്ങളും, ഗുരുകുലഭവനങ്ങളും, ഗുരുകുലാശ്രമങ്ങളും ആ സമൂഹത്തിന്റെ ഘടകങ്ങളുമായിരിക്കണം.

ഗുരുകുലാശ്രമങ്ങളുടേയും ആരാധനാ കേന്ദ്രങ്ങളുടേയും അഭിവൃദ്ധിക്കും പരസ്പര സഹകരണാദി ബന്ധങ്ങൾക്കും ഐക്യതക്കും തദ്വാരാ ഗുരുകുല സമൂഹത്തിന്റെ വളർച്ചക്കും ഓരോ ഗുരുകുലഭവനത്തിന്റേയും ഐശ്വര്യത്തിനും എല്ലാവരുടേയും ഭരദേവതയായ പാലക്കോട്ടംബികാ സന്നിധിയിൽ കേന്ദ്രീകൃതമായ ഒരു വിശാല ഭരണഘടന രൂപം പ്രാപിക്കുന്നതിനു വേണ്ടി 114—ാമാണ്ടു് മുതൽ ഗുരുദേവൻ ഭക്തജനങ്ങളെ ഉണർത്തികൊണ്ടിരുന്നതാണു്. മഹായോഗാവസരങ്ങളിൽ വന്നു ചേരാറുള്ള വിശിഷ്ടാതിഥികളേയും സമുദായ നേതാക്കളേയും മററും അതിനുവേണ്ടി ആശ്രമങ്ങളുടെ ഭരണചുമതല ഏല്പിക്കാമെന്നു് തിരുവായ്മൊഴികൾ മൂലം വ്യക്തമാക്കിയിട്ടുള്ളതാണു്. എല്ലാ ആശ്രമങ്ങളുടേയും പ്രതിനിധികളുൾപ്പെട്ട ഒരു ട്രസ്റ്റിന്റെ രൂപീകരണത്തിനു് 118-ാമാണ്ടു് പ്രത്യേക പരിശ്രമവും നടത്തി.

കുലഗുരുവിന്റെ പരമ്പരയിലുള്ള എല്ലാ ആശ്രമങ്ങളും യോജിപ്പിക്കാമെന്നുള്ള ചിലരുടെ അഭിപ്രായം പരിപൂർണ്ണ സന്തോഷത്തോടെ ഗുരുദേവൻ സ്വീകരിച്ചുവെങ്കിലും അതും പ്രായോഗികമാക്കാൻ, ചുമതലപ്പെട്ടിരുന്ന ശ്രീ കമ്പളത്തു ശങ്കുപ്പിള്ള മുതൽ പേർക്കു് സാധിച്ചില്ല.

123-ാമാണ്ടു് മാതൃകാപരമായി പാലക്കോട്ടം മൂലമററവും ആശ്രമങ്ങൾക്ക വേണ്ടി ഒരു വ്യവസ്ഥക്കു്

അവിടന്നു തന്നെ രൂപം നൽകിയിരുന്നു. പൊതുവ്യവസ്ഥയുണ്ടാകാത്തതിനാൽ ഭരണകാര്യങ്ങളിൽ ഒരിക്കലും നേരിട്ടു കൈകാര്യകർത്തൃത്വം വഹിക്കാത്ത അവിടന്നു് ഓരോ സ്ഥാനത്തും ഓരോരുത്തരെ താല്ക്കാലികമായി നിശ്ചയിച്ചിരുന്നു. അതിലൊക്കെ പല പോരായ്മകളുമുണ്ടെന്നു് അവിടത്തേക്കും അറിയാമായിരുന്നു. ചിലടത്തെല്ലാം ചില അനിഷ്ട സംഭവങ്ങൾകൂടി അവ കാരണമാക്കിയിട്ടുണ്ടു്. ബാഹ്യമായ എല്ലാ വൃത്തികളിൽ നിന്നും അവിടന്നു് പിൻവാങ്ങി കൊണ്ടിരുന്നതിനിടയ്ക്കു് എട്ടു കൊല്ലം മുമ്പു് അന്നു് ഭരണ ചുമതല ഏറ്റെടുത്തവരോടു് അവിടന്നു് കല്പിച്ച വാക്കുകൾ ഇതാണു്. 'നിങ്ങൾ പറഞ്ഞിടത്തെല്ലാം ഒപ്പിട്ടുതന്നു. ഇനിയെങ്കിലും നിങ്ങൾ യോജിപ്പായി കഴിയുന്നതു് കാണുവാൻ ഈ വൃദ്ധ സാധുവിനു് ഭാഗ്യമുണ്ടാക്കിത്തരണം.'

നാലു കൊല്ലം മുമ്പു് പലരുടേയും അഭിപ്രായമനുസരിച്ച ആശ്രമഭരണത്തിനു് ഒരു ട്രസ്റ്റു് രൂപീകരിക്കപ്പെട്ടു. തിരുവിഗ്രഹത്തിനു് ക്ഷീണാവസ്ഥ വർദ്ധിച്ചുകൊണ്ടിരുന്നപ്പോഴും, ധർമ്മത്തിൽ നിന്നു് വ്യതിചലിക്കാതിരിക്കുവാൻ അന്തേവാസികളേയും ഭക്തജനങ്ങളേയും അപ്പഴപ്പോഴായി, അവിടന്നു് ബാഹ്യബോധത്തിലിരിക്കുമ്പോൾ ഉപദേശിച്ചു വന്നു. 1143-ാമാണ്ടു് കുംഭമാസത്തിനു ശേഷം തൃപ്പാദങ്ങൾ പള്ളിയറയ്ക്കു പുറത്തു് അപൂർവ്വമായേ എഴുന്നള്ളിയിരുന്നിട്ടുള്ളു. ആ തിരുവിഗ്രഹം സദാശിവപരാശക്തിയുടെ പ്രത്യക്ഷ സ്വരൂപമായി പ്രകാശിച്ചു കൊണ്ടാണിരുന്നതു്.

മഹാസമാധിക്കു് ആറു മാസം മുമ്പു് വിശ്രമസ്ഥാനം വടയമ്പാടിയിലേക്കു് മാററുവാൻ ആഗ്രഹിക്കുകയും ഭക്തജനങ്ങളെവിളിച്ചു് അറിയിക്കുകയും ചെയ്തതാണു്. എങ്കിലും ആശ്രമാന്തേവാസികളുടെ അവസാനാപേക്ഷയും ആ കരുണാനിധി മൗനമായി സ്വീകരിച്ചു് ശ്രീ രാമാനന്ദ മഹത്ഗുരു സ്മാരക മന്ദിരത്തിലെ പള്ളിയറയിൽ തന്നെ വിശ്രമിച്ചു. ആത്മനിഷ്ഠ

യിൽ കഴിഞ്ഞ ആ ധർമ്മവിഗ്രഹം ക്ഷീണാധിക്യത്താൽ അല്പദിവസം പള്ളിക്കിടക്കയിൽ തന്നെ കൂടുതൽ സമയം കിടന്നിട്ടുണ്ട്.

ഭക്തജനങ്ങൾക്ക് മുന്നറിയിപ്പുനൽകി. ശിഷ്യസഞ്ചയം വിധിപ്രകാരമുള്ള ആത്മധർമ്മങ്ങൾ അനുഷ്ഠിച്ചു കൊണ്ടിരിക്കവേ ഒരു ഉത്തമയോഗിയുടെ എല്ലാവിധ പ്രാഭവങ്ങളോടും മഹത്വങ്ങളോടും കൂടി കിടക്കയിൽ നിന്നെഴുന്നേററ് മൂന്നു മണിക്കൂറോളം സുഖാസനത്തിലിരുന്ന് ഭക്തജനങ്ങളുടെ അഖണ്ഡഘോഷശമന്ത്രജപത്തിനിടയ്ക്ക് മുഖത്തു പോലും വ്യത്യസ്തമായ യാതൊരു ചലനത്തിനും ഇടവരാതെ, എല്ലാവരേയും അനുഗ്രഹിച്ചു കൊണ്ട് 1968 നവംബർ മാസം 4—ാംനു- ബ്രാഹ്മമുഹൂർത്തത്തിൽ പഞ്ചഭൂതസഞ്ചിതമായ കർമ്മപിണ്ഡത്തെ തള്ളി ശ്രീഭക്താനന്ദ മഹത് ഗുരുദേവൻ പരമശിവപദത്തിൽ ലയിച്ചു.

തിരുവിഗ്രഹം കല്ലറയിൽ പ്രതിഷ്ഠിച്ചു. ഒരു മാസക്കാലം ഭക്തജനങ്ങൾ ആ സന്നിധിയിൽ ഭജിച്ചു. സമാധിപീഠ നിർമ്മാണം പൂർത്തിയാക്കി ശിവലിംഗപ്രതിഷ്ഠ നടത്തിക്കാണണമെന്ന് ഭക്തജനങ്ങൾ പ്രാർത്ഥിക്കുന്നു സമാധി പീഠത്തിൽ ചെന്നു വന്ദിച്ചില്ലെങ്കിലും ആ തൃപ്പാദ സ്മരണ ചെയ്യാമല്ലോ.

മഹാസമാധിക്കു ശേഷം പാലക്കോടും മൂലമററവും ആശ്രമങ്ങൾ ട്രസ്റ്റിൻെറ പൂർണ്ണാധിപത്യത്തിലിരിക്കയാണ്. ആ പരമഭാഗവതൻ ഗുരുപരമ്പരയ്ക്കു വേണ്ടി സമർപ്പിച്ചിട്ടുള്ള സേവനം സ്മരിച്ചു കൊണ്ട് അവിടന്ന് ഭാവന ചെയ്തിട്ടുള്ള ഗുരുകുല സമൂഹത്തെ ഉറപ്പായി ഉറപ്പിക്കേണ്ടതു് സന്നിധിയിൽനിന്നും ഉത്തമവിശ്വാസത്തിൽ സ്ഥാപനത്തിൻെറ സംരക്ഷണം ഏറെറടുത്തിട്ടുള്ളവരുടെ പ്രധാനമായ കർത്തവ്യമാണ്. വർണ്ണാശ്രമ ധർമ്മ പരിപാലനക്രമം മാതൃകയായികാണിച്ചു തന്നിട്ടുള്ള ഗുരുദേവന്മാരേയും, കുലഗുരുവിനേയും ആരാധിച്ചും, ഗുരുകുലാംഗങ്ങൾക്ക ശാസ്ത്രയുക്തമായ ശിക്ഷണം നൽകിയും, ഗുരുകുലഭവനങ്ങളിൽ ധർമ്മദീപം പ്രകാശിപ്പിച്ചും, അഭ

യവരദയായ ഗുരുകുലഭരദേവതാസ്ഥാനം ഐശ്വര്യപൂർണ്ണ
മാക്കിയും, അഭേദാത്മ ഐക്യമഹാബലം നിലനിർത്തി
ഗുരുധർമ്മപ്രകാശം പരക്കെക്കൊളുത്തി പ്രകാശിപ്പിക്കു
വാൻ നേതൃത്വം നൽകേണ്ടതിന് ഭക്തജനങ്ങൾ ട്രസ്റ്റ്
നേതൃത്വത്തെ ഉററുനോക്കിക്കൊണ്ട് കഴിയുകയാണ്.

പരസ്പരം ജന്മശത്രുക്കളായ വന്യമൃഗങ്ങളെപ്പോലും
അല്പനേരത്തേയ്ക്കെങ്കിലും ആശ്രമകോലായിൽ സ്വസന്നി
ധിയിൽ തന്നെ ഒരുമിച്ചിരുത്തി കാണിച്ചിട്ടുള്ള ഗുരു
ദേവൻ അഭേദാത്മഭാവത്തിൽ ഭാരത ഋഷീശ്വരന്മാർ
രൂപംനൽകിയ സ്ഥിതിസമത്വ സാമൂഹ്യ സാഹോദര്യം
കൈവരുത്താനും, സമാധാനവും ശാന്തിയും സംരക്ഷി
ക്കാനും ത്യാഗതപോധനങ്ങളോടെ ശിക്ഷണം നൽകിയ
തിനു ശേഷമുള്ള പരീക്ഷയാണ് മഹാസമാധിക്കു
ശേഷമുള്ള ഘട്ടമെന്ന ബോധം ഭക്തജനങ്ങളിൽ ഉണ്ടാ
യിരിക്കേണ്ടതാണ്. സത്യവും ദയയും ധർമ്മത്തിന്റെ
പാദങ്ങളുമാണല്ലൊ.

അവിടത്തെ ആദർശങ്ങൾ സംരക്ഷിക്കുകയും
ഉപദേശങ്ങൾ അനുഷ്ഠിക്കുകയും അനന്തര തലമുറകളിലേ
ക്ക് അവ പകർത്തിക്കൊടുക്കുകയും ചെയ്യേണ്ടതും ഭക്ത
ജനങ്ങൾ ആത്മധർമ്മമായി കരുതണം.

ഈ ദീർഘകാലത്തെ ആദ്ധ്യാത്മിക ജീവിതത്തി
നിടയ്ക്ക് അവിടത്തെ മഹത്വം എങ്ങനെ ഭക്തജനങ്ങൾക്ക്
ഓരോഘട്ടത്തിലും പ്രയോജനകരമായി ഭവിച്ചു എന്ന്,
സ്മരണാഞ്ജലികളായി രേഖപ്പെടുത്തുന്ന ലേഖനങ്ങൾ,
തിരുവെഴുത്തുകൾ, തിരുവായ്മൊഴികൾ ഇവയിൽ
നിന്ന് എല്ലാവർക്കും അറിയുവാൻ അവസരം ലഭിക്കുവാൻ
പരിശ്രമിക്കുന്നു. അതിന് ആ മഹാപുരുഷന്റെ അനുഗ്ര
ഹവും എല്ലാവരുടേയും പ്രോത്സാഹനവും ഉണ്ടാകണ
മെന്ന് പ്രാർത്ഥിക്കുന്നു.

XXXXXXX



ശ്രീ ഭക്താനന്ദ ഗുരുദേവൻ മഹാസമാധിയിൽ